# കോഴിയുടെ കഥ

കോന്നിയൂർ

ആർ. നരേന്ദ്രനാഥ്

ശകുനത്തിൽ വിശ്വാസമില്ലാതിരുന്ന പ്രാചീന ജനസമൂഹങ്ങൾ നന്നേ കുറവാണ്. പണ്ടത്തെ റോമാക്കാർക്ക് കോഴിയുടെ കാര്യത്തിലായിരുന്നു വിശ്വാസം! ഏത് നല്ലകാര്യത്തിനോ പ്രാധാന്യമുള്ള സംഗതിക്കോ ഇറങ്ങിത്തിരിക്കുന്നതിനുമുമ്പ്, അവർ പിടക്കോഴികളെ കൂട്ടിലിട്ട്, അവയ്ക്ക് പ്രിയമുള്ള ആഹാരം വച്ചുകൊടുക്കുമായിരുന്നു. ആർത്തിയോടെ ആ പക്ഷികൾ ആഹാരം കൊത്തിത്തിന്നുകയാണെങ്കിൽ ശകുനം നന്നായി; ഇല്ലെങ്കിൽ കഷ്ടംതന്നെ! — ഇതായിരുന്നു അവരുടെ പ്രവചനം. ശകുനം എപ്പോഴും നന്നായിട്ട് അനുഭവപ്പെടാൻ വിരുതന്മാർ എന്തുചെയ്തിരുന്നെന്നോ? കോഴികളെ വളരെനേരത്തെ പട്ടിണിയിടും! പ്രവചനത്തിനായി, സമയമാകുമ്പോൾ കൊടുക്കുന്ന ആഹാരം ആർത്തിയോടെ അകത്താക്കുമെന്ന് അങ്ങിനെ ഉറപ്പുവരുത്തും! യജമാനന്മാരുടെ ആഗ്രഹത്തിനൊത്ത് സേവകന്മാർ പ്രവചനം നടത്തിയില്ലെങ്കിൽ അവരുടെ വയററുപ്പിഴപ്പ് വല്ലാതാകും! അതുകൊണ്ടാണ് വിശന്നുപ്രാണൻ പോകാറാകുന്ന കോഴികളെ ഇതിനു് ഉപയോഗിക്കാൻ ''പ്രവാചകന്മാർ'' ഉറച്ചിരുന്നതു്!



ഒന്നാമത്തെപ്യൂണിക് യുദ്ധത്തിനു് അരമുറുക്കി യാത്രയാകാൻ തുടങ്ങിയ പട്ടാളനേതാവ് നല്ല ശകുനത്തിനുവേണ്ടി ആഹാരം കൊടുത്ത കോഴികൾ, അതിൽ തിരിഞ്ഞുനോക്കാൻപോലും തുനിഞ്ഞില്ല! പടത്തലവന് പിടക്കോഴികളോടു തോന്നിയകോപം നിയന്ത്രിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ആക്രോശിച്ചു:—''തീററിവേണ്ടെങ്കിൽ വേണ്ട! പകരം വയറുനിറയെ ഉപ്പുവെള്ളം കുടിക്കട്ടെ!''— കോഴികളെ കൂട്ടോടെ കടലിലേക്ക് എടുത്തെറിഞ്ഞു് കോപം തീർത്തു!

കോഴിയെക്കുറിച്ചുള്ള കഥകൾ പറയാൻ തുടങ്ങിയാൽ അവസാനം കാണുകയില്ല. ഭാരതത്തിലെ ദൈവങ്ങളിൽ ചിലർ കോഴിയെ വാഹ

Oct. 15, 81



## പ്രശ്നപംക്തി

തന്നിരിക്കുന്ന നാലു ചീട്ടുകളിൽ 5 കുത്തുകൾ വീതം ഉണ്ടല്ലോ? ഓരോ ചീട്ടിലും നാലു കുത്തുകൾ മാത്രം മുകളിൽ കാണത്തക്ക വിധത്തിൽ ചീട്ടുകൾ അടുക്കാമോ?

നമാക്കിയിട്ടുണ്ട്!

ഇതൊക്കെ വ്യക്തമാക്കുന്നത് ഒരു സത്യമാണ്— വളരെപ്രാചീനകാലത്തു തുടങ്ങിയതാണ് മനുഷ്യനു് കോഴിയുമായുള്ള സ്നേഹബന്ധം. കാട്ടുകോഴിയെ മെരുക്കി വളർത്തുപക്ഷിയാക്കിയത് ക്രിസ്തുവിവിൻെറ ജനനത്തിനു് മൂവായിരത്തിയഞ്ഞൂറിലേറെ വർഷങ്ങൾക്ക് മുമ്പായിരിക്കുമെന്നാണ് ശാസ്ത്രജ്ഞന്മാർ കരുതുന്നത്. അതിനു് ആദ്യമായി തുനിഞ്ഞതും വിജയിച്ചതും ഭാരതീയരുമാണ്! ചൈനയിൽ കോഴിയെ ഇണക്കിവളർത്താൻ തുടങ്ങിയത് ബി. സി. 1400-ൽആണെന്നാണ് അനുമാനം.

ഏതായാലും കോഴിയെപ്പോലെ മനുഷ്യനു ഉതകിയിട്ടുള്ള പക്ഷികൾ നന്നേ കുറവാണ്. മനുഷ്യനു് പകരം മരിക്കാൻപോലും അതിനെയാണ് ചുമതലപ്പെടുത്താറുള്ളത്! ദേവിദേവന്മാർക്കു് രക്തത്തിലുള്ള കൊതി പരിഗണിച്ച്, കൊന്നു് ചോരവീഴ്ത്തുന്നതിനു് കോഴിമതിയെന്നുവന്നതുകൊണ്ടു് എത്ര മനുഷ്യരാണ് മരണത്തിൽനിന്നു രക്ഷപ്പെട്ടിട്ടുള്ളത്! ഗ്രീസിലും റോമിലും ഇതര യൂറോപ്യൻ രാജ്യങ്ങളിലും കോഴിപ്പോരു് എത്രകാലം, ഉൽസാഹമരുളുന്ന വിനോദമായിരുന്നു! ഇതുപോലെയുള്ള മററ് എത്ര രാജ്യങ്ങളാണുണ്ടായിരുന്നതെന്നു പറയാൻ തുടങ്ങിയാൽ പട്ടിക വളരെ നീണ്ടു പോകും.

കോഴിവളർത്തൽകൊണ്ടു് ഒരു ആദായമാർഗ്ഗം മാത്രമല്ല മനുഷ്യനു സിദ്ധിച്ചത്. നല്ല സമീകൃതമായ ആഹാരവിഭവവും കിട്ടി. അതാണ് കോഴിമുട്ട! ആധുനികങ്ങളായ അറിവുകൾ ഉപയോഗപ്പെടുത്തി ആഗ്രഹിക്കുന്ന ആവശ്യം നിറവേററാനുതകുന്ന ,എത്രയെത്ര കോഴിവർഗ്ഗങ്ങളെയാണ് ശാസ്ത്രജ്ഞന്മാർ വളർത്തിയെടുത്തിട്ടുള്ളത്! വൈററ് ലഗോണും, റോഡൈയലണ്ടും, പ്ളിമത്തുറോക്കും മാത്രമല്ല,ഇന്നു നമ്മുടെ നാട്ടിൻപുറങ്ങളിൽ അലസതാവിലസിതരായി വിഹരിക്കുന്നത്! ഇവയെ കൗതുകപൂർവ്വം നോക്കിനിൽക്കുമ്പോൾ നിങ്ങൾ കോഴിയുടെ സുദീർഘമായ ചരിത്രത്തെക്കുറിച്ച് ഓർമ്മിക്കാറുണ്ടോ?